# നമ്മൾ

ഒരു കതിരിൻ മണികളാം നമ്മളാം
ഒരു കുഴലിൻ നാദം നമ്മളാം
പലവർണ്ണപ്പൂക്കളുതിർക്കും
കുളിർവാടിത്തളിരുകളാം നമ്മളാം, നമ്മളാം....

ഒരു കൊട്ടപ്പൊട്ടിച്ചിരി നമ്മളാം
കുനുകുസൃതിപ്പൂക്കുട നമ്മളാം
ബഹുവർണ്ണപ്പൊലിമ ചുരത്തും
തൂവെള്ളക്കിരണം നമ്മളാം, നമ്മളാം....

(ഒരു കതിരിൻ....

ഒരുമിച്ചുതുറന്ന മനസ്സിൽ
വിഹരിക്കും പറവകളാം നമ്മളാം
തനിനേരിന്നമൃതം കടയും
പാലാഴിത്തിരികളാം നമ്മളാം, നമ്മളാം....

(ഒരു കതിരിൻ....

ഉലകെങ്ങും വിഷമയമാക്കി
മനസ്സുകളിൽ ഇരുളുപരത്തി
കതിരുകളിൽ പതിരുനിറച്ചോർ—
ക്കെതിരായ് പട പൊരുതും നമ്മളാം, നമ്മളാം....

(ഒരു കതിരിൻ....

—കൊടക്കാട് ശ്രീധരൻ

# അക്ഷരത്തോണി

ഏലേലം തോണി താലോലം തോണി
അക്ഷരത്തോണി പൊൻതോണി
ഏലോം.......ഏലോം....... ഏലേലോം
ഏലേലം തോണി ഏലേലോം.

ഒന്നാം പാഠംകൊണ്ടൊന്നാം തുഴ പണി–
ഞ്ഞൊന്നാം തിരതട്ടി ഏലേലോം....ഏലേലോം
രണ്ടാം പാഠത്താൽ രണ്ടാം തുഴ പണി–
ഞ്ഞൊമ്പതു തിരതട്ടി ഏലേലോം....ഏലേലോം
മൂന്നാം പാഠത്താൽ മൂന്നാം തുഴപണി–
ഞ്ഞെൺപതു തിരതട്ടി ഏലേലോം.... ഏലേലോം

എണ്ണിയാൽ തീരാത്ത വർണ തിരതട്ടി
എണ്ണം പിഴയ്ക്കാതെ ഏലേലോം....ഏലേലോം
അറിവിന്റെ കൗതുക കടലിലൂടാമോദം
തെരുതെരെ തിരതല്ലി ഏലേലോം....ഏലേലോം
ഏഴാം കടലിന്റെ യക്കരെയക്കരെയ്ക്കേലേലം
തോണി ഏലേലോം....ഏലേലോം

—കെ. കെ. കൃഷ്ണകുമാർ

# പ്രകൃതിയിൽ നിന്ന്
# പഠിക്കുക നമ്മൾ

പ്രകൃതിയിൽനിന്നു പഠിക്കുക നമ്മൾ
പ്രകൃതിയിതെത്ര മനോഹരം!
പ്രകൃതിയിതെത്ര മനോഹരം!

പല വർണ്ണങ്ങൾ പല നാദങ്ങൾ
പല പല രൂപങ്ങൾ
പല പല ജീവതഭാവവിലാസം—കൗതുകം—
അറിയൂ ജീവിതമാധ്യമമെന്തന്നറിയൂ
പ്രകൃതിയിതെത്ര മനോഹരം!
പ്രകൃതിയിതെത്ര മനോഹരം!

പ്രകൃതിയിതെത്ര വിചിത്രം!
അനുപമമദ്ഭുതം—അറിയുക-
കാണുക, കേൾക്കുക വിജ്ഞാനത്തിൻ ശൃംഗംകേറുക
അധ്വാനത്തിൻ ഭാരം മാററുക
പ്രകൃതിയിതെത്ര മനോഹരം!
മാമലപോലെ മൺതരിപോലെ
വൈവിധ്യങ്ങൾക്കിടയിൽ പോലും
ഒന്നോടൊന്നിനു, ഒന്നിനുപലതൊട്
ബന്ധംകൊണ്ടവ ബന്ധിപ്പിച്ചും
തലമുറകൾക്കായി, ജീവൻ നൽകി സംരക്ഷിച്ചും
നിൽക്കും പ്രകൃതി.

ഈ പ്രകൃതി തന്നുടെ ഭാഗംനമ്മൾ
പ്രകൃതിയിതെത്ര മനോഹരം!

—സി ആർ ദാസ്

# എങ്ങനെ.....?

എങ്ങനെയെങ്ങനെയാണ–
തെങ്ങനെയെങ്ങിനെയാ.
മാനമുരുമ്മുന്ന വമ്പുള്ള കൊമ്പുള്ള മാവിൻെറ
തുഞ്ചത്തൊരുണ്ണിമാങ്ങ–

[എങ്ങനെ....

നേരം വെളുക്കുമ്പോഴം മാനത്തിൻ കൊമ്പത്ത്
ചേലുള്ള ചെന്തേങ്ങപൊങ്ങുന്നതും.
നട്ടുച്ചനേരത്ത് പാരിൻെറ മോന്തായം
പപ്പടവട്ടത്തിൽ മിന്നുന്നതും.

[എങ്ങനെ....

മുതുകത്തു മുള്ളുള്ള മൂപ്പത്തിച്ചക്കയ്ക്ക്
മനമാകെ, മധുരിക്കും പഞ്ചാര.
കണ്ടാലഴകുള്ള കാന്താരിപ്പെണ്ണിനോ
കൊണ്ടാലറിയുന്ന വമ്പാണുള്ളിൽ

[എങ്ങനെ....

കരിവീട്ടിനിറമുള്ള പൂവാലി പശുവിൻെറ
പൈമ്പാലിനെന്നും വെളുവെളുപ്പ്

[എങ്ങനെ....

മണിമുട്ടും വാച്ചില്ലാ നാട്ടിലാണെങ്കിലും
പുലരുമ്പോഴം പൂങ്കോഴികൊക്കരക്കൊ....
കനമേറും കുഴലിൻെറയുള്ളിലിട്ടാക്കീടിലും
പാണ്ടൻെറ വാലോ വളഞ്ഞുതന്നെ

[എങ്ങനെ....

മഴയെല്ലാം മാറുമ്പം മാനം തെളിയുമ്പം
മണിയോണമുററത്ത് തുമ്പപ്പൂ

[എങ്ങനെ....

നാണിച്ചുനിൽക്കും കണിക്കൊന്നതുഞ്ചത്ത്
മേടം പിറക്കുമ്പോഴാ പൂപ്പന്തല്
പുതുമഴ പെയ്യുമ്പോഴാ പുഞ്ചവരമ്പത്ത്
പോക്കാച്ചിമാക്രിതൻ... പോക്രോം—പേക്രോം.

[എങ്ങനെ....

എങ്ങനെയെന്ന് ചോദിക്കുമ്പോഴേ—
യ്ക്കെന്നെമ്മയെന്തേ പിണങ്ങുവാൻ
എങ്ങനെയെന്ന് ചോദിക്കുമ്പോഴെന്തിനേ
മീശ ചുരുട്ടുന്നു ചിന്നൻസാറ്.

[എങ്ങനെ....

—കെ കെ കൃഷ്ണകുമാർ

# ബാലകവിതാമാലിക

തയ്യാറാക്കിയത്: എം. എസ്. മോഹനൻ

[സംഘം വേദിയിൽ വലിയ വഞ്ചിയുടെ ആകൃതിയിൽ നിന്ന് ചലനത്തോടുകൂടി ഈണത്തിൽ പാടുന്നു]

കൂട്ടുകാരെ! വന്നീടുവിൻ
(തൈ തൈ തക തൈ തൈതോം)
കൂട്ടുകാരെ! വന്നീടുവിൻ
(തിത്തിത്താതിത്തെയ്തെയ്)
കൂട്ടുകാരെ! വന്നീടുവിൻ
പാട്ടുപാടി കളിച്ചീടാം
കൂട്ടുചേർന്നു വഞ്ചിയേറി–
പ്പാട്ടുകൾപാടാം. (തിത്തിത്താരാതിത്തിതൈത
തിതൈതതകതൈതൈതോം)

(വഞ്ചി രംഗത്തേക്കു വന്നുനിൽക്കുന്നു)

*ഒരാൾ*: നിങ്ങളുടെ പാഠപുസ്തകത്തിൽ ഒരുപാട് പാട്ടുകളുണ്ട്. താളത്തിലും ഈണത്തിലും പാടാൻ പറ്റിയ പാട്ടുകൾ. നല്ല അർത്ഥമുള്ള പാട്ടുകൾ. താളവും ഈണവുമുള്ള ഒരു വഞ്ചിപ്പാട്ട്, നമുക്കൊന്നിച്ചുപാടാം

പൊന്നുകൊണ്ട് പോളചാർത്തി
വെള്ളികൊണ്ടു മണികെട്ടി
പരുന്തുപോൽ ചുണ്ടൻവള്ളം
പറന്നുപോയി. (വായ്ത്താരിയോടുകൂടി കുട്ടികളെ കൊണ്ട് പാടിക്കുന്നു)

*മററൊരാൾ*: ഇത് ജലോൽസവത്തിനുപാടുന്നപാട്ട്, പാഠപുസ്തകത്തിൽ ഉൽസവങ്ങളെക്കുറിച്ച് വേറെയും ചില പാട്ടുകളുണ്ട്.

അമ്പലമുററത്താന നിരന്നു
പൊന്നിൻ നെററിപ്പട്ടമണിഞ്ഞു
ചെണ്ടകൾ തിമിലകൾ ചേങ്ങിലതാളം
കൊമ്പുകൾ കുഴലുകളുൽസവമേളം.
ഇണ്ടിണ്ടം താളത്തിൽ ചെണ്ടകൊട്ടി
ണേ ണേ ണേം നാദത്തിൽ ചേങ്കിലയും
തദ്ധിമതാളത്തിൽ മദ്ദളം കൊട്ടി
കിണി കിണി നാദത്തിൽ കൈമണിയും.
ചെണ്ട ചേങ്കില മദ്ദളം കൈമണി
ചേർന്നാലെന്തൊരുമേളം!

*ഒരാൾ*: ഇത് അമ്പലത്തിലെ ഉൽസവം. ഇനി കേരളീയർ എല്ലാവരും ആഘോഷിക്കുന്ന നമ്മുടെ ദേശീയോൽസവമുണ്ടല്ലോ. ഓണം....തിരുവോണം.

മാവേലിത്തമ്പുരാൻ നാടുകാണാൻ വരും
മാസമിതാവണിമാസം.
മാനം നറുനിലാപാലാഴിയായ്മാറും
മാസമിതാവണിമാസം
മഞ്ഞവെയിൽപാവുമുണ്ടുടുത്തെത്തുന്ന
മാസമിതാവണിമാസം
മണ്ണിലും വിണ്ണിലും പൂക്കൾ ചിരിക്കുന്ന
മാസമിതാവണിമാസം

*ഒരാൾ*: ഓണത്തിന് പണ്ടൊക്കെ ധാരാളം പൂവിളി കേൾക്കാറുണ്ടായിരുന്നു. ഇപ്പോൾ അത്രയൊന്നുമില്ല. അതുകൊണ്ട്, ഒരു പൂവിളി കേട്ടോളു.

പൂവേപൊലിപൂവേ
പൊലിപൂവേ പൊലിപൂവേ (3)

കററകററകയററിട്ടു
കയററാലഞ്ചുമടക്കിട്ടു
നെററിപ്പട്ടംപൊട്ടിട്ടു
കൂടെഞാനും പൂവിട്ടു.
പൂവേപൊലിപൂവേ....
പൊലിപൂവേപൊലിപൂവേ

*മറെറാരാൾ*: ഓണത്തിനു പാടുന്ന മറെറാരു പാട്ടാണ് തുമ്പിപ്പാട്ട്. രണ്ടാംക്ളാസിലെ ഒരു പാട്ട് കേട്ടോളൂ.

ഒന്നാനാംകൊച്ചുതുമ്പീ
എൻെറ കൂടെപോരുമോ നീ
നിൻെറകൂടെ പോന്നാലോ
എന്തെല്ലാം തരുമെനിക്ക്?
കളിപ്പാൻ ഞാൻ കളംതരുവേൻ
കുളിക്കാൻ ഞാൻ കുളംതരുവേൻ
നിൻെറകൂടെപോന്നാലോ....

ഇട്ടിരിക്കാൻ പൊൻതടുക്ക്
ഇട്ടുണ്ണാൻ പൊൻതളിക
നിൻെറകൂടെ........

കൈകഴുകാൻ വെള്ളിക്കിണ്ടി
കൈതോർത്താൻ പുള്ളിപ്പട്ട്
നിൻെറകൂടെ........

ഇവയെല്ലാം തന്നീടാം
എൻെറകൂടെ പോരുമോ നീ (3)

*ഒരാൾ:* രണ്ടാംക്ളാസിലെ വേറൊരു പാട്ട്

എന്തോന്ന്?
എന്തോന്ന്....ചാന്തോന്ന്
ചാന്തെങ്കിൽ മണക്കൂലെ
മണക്കുന്ന പൂവല്ലേ

പൂവെങ്കിൽ കെട്ടൂല്ലേ
കെട്ടുന്ന കയറല്ലേ
കയറെങ്കിൽ ചുററൂല്ലേ
ചുററുന്ന പാമ്പല്ലേ
പാമ്പെങ്കി കൊത്തൂല്ലേ
കൊത്തുന്ന കോഴ്യല്ലേ
കൊക്കക്കോ കൊക്കരക്കോ
കൊക്കക്കോ കൊക്കരക്കോ
കൊക്കക്കോ കൊക്കരക്കോ

തള്ളക്കോഴി പറഞ്ഞുതുടങ്ങി
കൊക്കക്കോ കൊക്കരക്കോ
കൊത്തിച്ചിക്കി ചികഞ്ഞിട്ട കൊററിൻ
കൊത്തിത്തുള്ളി നടക്കുന്ന കുഞ്ഞിന്
തള്ളക്കോഴി പറഞ്ഞുകൊടുത്തു
കൊക്കൊ കൊക്കൊക്കൊ.

കുഞ്ഞേ തുള്ളാൻ സമയമില്ലിപ്പോഠം
കാഞ്ഞവെയിലത്ത് കാലുപൊള്ളുമ്പോഠം
എന്നുമെൻെറ ചിറകിൻെറ കീഴിൽ
നിന്നുനിൻെറ വയറുനിറയ്ക്കാ—
മെന്നു തോന്നുന്ന തോന്നലുവേണ്ട
നിൻെറ ജീവിതം നിൻ കാര്യം മാത്രം.

*ഒരാഠ*: തള്ളക്കോഴി മക്കളെ പഠിപ്പിച്ചു വലുതാക്കുന്ന രീതിയിൽ എഴുതിയ ഒരു പാട്ടാണിത്. നാലാംക്ലാസിലെ.ആട്ടെ, നിങ്ങളൊക്കെ പഠിച്ചു വലുതായാൽ എന്താ ചെയ്യാ. നാലാംക്ലാസിലെ അവസാനപദ്യം കേഠക്കൂ.

*ഒരാഠ*: പഠിപ്പുതീർന്നാൽ പള്ളിക്കൂടം
വിട്ടുകഴിഞ്ഞെന്നാൽ

പറയുക പറയുക പിന്നീടെന്തൊരു
പണിക്കു പോകും നീ.

*(2–ാമൻ)* കൃഷിക്ക് നമ്മുടെ പിതാക്കരം ചെയ്തൊരു
തൊഴിൽക്കു പോകും ഞാൻ
സമർത്ഥനെന്നപ്പോലൊരു കർഷകനുണ്ടാവി
ല്ലെങ്ങും.

*എല്ലാവരും* (പഠിപ്പുതീർന്നാൽ....)

*(3–ാമൻ)* പണം മുടക്കി കോടികണക്കിന്
കച്ചവടത്തിന്നായ്
തുനിഞ്ഞിടും ഞാൻ
തൊഴിലിതിൽ നല്ലത്
വേറൊന്നുണ്ടാമോ.
(പഠിപ്പുതീർന്നാൽ....)

*(4–ാമൻ)* നാട്ടിലശിക്ഷിതരായലയുന്ന
ശിശുക്കളെയെല്ലാം ഞാൻ
കൂട്ടി മികച്ചൊരു വിദ്യാനിലയന
മാരംഭിച്ചീടും.
(പഠിപ്പുതീർന്നാൽ....)

*(5–ാമൻ)* പഠിപ്പുതീർന്നാൽ പട്ടാളത്തിൽ
പോയിച്ചേരും ഞാൻ
പടനായകനായ് ഭാരതരാജ്യം
പരിപാലിക്കും ഞാൻ.
പഠിപ്പുതീർന്നാൽ പള്ളിക്കൂടം
വിട്ടുകഴിഞ്ഞെന്നാൽ
പല പല പണികളിലേർപ്പെട്ടാലും
മറന്നിടാ ഞങ്ങരം
മാതൃധരിത്രിയെ ബഹുമാനിക്കാ–
നവരംക്കു പുകളേററാൻ
മാതൃധരിത്രീ പദാംബുജത്തിൽ
പ്രാണനുമർപ്പിക്കാൻ

**** **** ****

ഹൈസ്ക്കൂൾ

# കവിതാമാലിക

തയ്യാറാക്കിയത്: എൻ. കെ. സത്യപാലൻ

(അധ്വാനത്തിൻെറ ദൃശ്യങ്ങഠം)

പാറക്കട്ടടി പാറക്കട്ടടി—ഏലേലയ്യാ ഏലേലം
ഞെട്ടട്ട്പാറ പൊട്ടട്ട്പാറ—പൊളിയട്ട്പാറ
ഏലേലം
തീപ്പറക്കട്ടെ പാറപൊട്ടട്ട് തണ്ണികാണട്ട് ഏലേലം
തണ്ണികോരീട്ട് കുഞ്ഞിമ്മക്കള് കഞ്ഞിബെക്കട്ട്
ഏലേലം

(അധ്വാനത്തിൻെറ ദൃശ്യം ക്രമേണ കാർഷിക വൃത്തിയായിരൂപപ്പെടുന്നു.)

മാരിമഴകഠം ചെരിഞ്ഞേ—ചെറുവയലുകളൊക്കെ
നനഞ്ഞേ
പൂട്ടിയൊരുക്കിപ്പറഞ്ഞേ—ചെറുഞാറുകഠം കെട്ടി
യെറിഞ്ഞേ

നറേഷൻ : അധ്വാനവും ജീവിതവുമായി ബന്ധപ്പെട്ട പാട്ടുകളായിരുന്നു നമ്മുടെ ഓർമയിലെ പഴയ കവിതകഠം. കവിത ജീവിതത്തിൻെറ ഭാഗമായിരുന്നു. അവരുടെ വികാരങ്ങളും

ചിന്തയും അറിവും അന്യോന്യം പകരാൻ പാട്ടുകളുണ്ടാക്കി. ക്രമേണ വലിയ കാവ്യങ്ങളും.—കാവ്യങ്ങൾക്കൊരു കഥ വേണമല്ലോ.

ജനകന്റെ മകളല്ലോ ചീതപ്പെണ്ണ്
അവൾക്കല്ലോ ചീരാമൻ മാലേംവെച്ച്

അങ്ങനെ ശ്രീരാമന്റെയും ശ്രീകൃഷ്ണന്റെയും കഥ മലനാട്ടിലുമെത്തി. ചീരാമകവി ആദ്യമായി മലയാളത്തിൽ "രാമചരിതം പാട്ട്" ഒരു വലിയ കാവ്യമാക്കി അവതരിപ്പിച്ചു. അത് ചില കലാരൂപങ്ങൾക്ക് പാട്ടുമായി.

(സംഘം കോലടിച്ചുകൊണ്ടുവരുന്നു)

കാലനാം ചിലർക്കൊരുത്തനവനു മറ്റൊരുത്തൻ കാല—
നാലയം നിലയമാക്കുമവനെ മറ്റൊരുത്തൻ കൊല്ലും.
പാലെല്ലാമിരണ്ടുപാടും തട്ടുതടെയറുന്തിവണ്ണം
ചേലൂറും പടയനേകം തെരുതെരെനിരന്നുതെങ്കും
വായ്ത്താരി—താതിന്ത തരികിട തിമൃതത്തൈ

നരേഷൻ : കണ്ടില്ലേ?പടയാളികൾക്ക് വീര്യവും ഉണർവും പരിശീലനവും നൽകാൻ രാമചരിതത്തെ ഉപയോഗപ്പെടുത്തിയിരുന്നത്? വിദ്യാഭ്യാസം ഏറെ കിട്ടാത്ത സാധാരണക്കാർക്ക് കുറെക്കൂടി മനസ്സിലാകുന്ന മലയാള ശൈലിയിൽ കണ്ണശ്ശപ്പണിക്കർരാമായണം പാടി.

ഒമ്പതാം ക്ലാസിലെ മലയാളം പാഠപുസ്തകത്തിലുള്ള വരികൾ കേൾക്കുക:

.................................കാനനമെങ്ങും
മിക്ക വസന്ത വിലാസംകൊണ്ട് വിരാജിതമായതു
വീരാപാരായ്
പാരായ് പുഷ്പിത കോമളവല്ലി പടർന്നൊളി
വാർന്ന മഹീരുഹജാതികൾ
തീരേവൻമായം നില്ക്കിൻറത് ധീരതപോയി
തെനിക്കിവ കണ്ടേ.''

നരേഷൻ : കുറെകൂടിലളിതമായ മലയാളത്തിൽ തുഞ്ച
ത്തെഴുത്തച്ഛൻ രാമായണം പാടി. അധ്യാ
ത്മരാമായണത്തിലെ നിങ്ങൾക്ക് പഠിക്കാ
നുള്ള വരികൾ കേൾക്കൂ.

''ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാ മായുസ്സുമോർക്കനീ
പുത്രമിത്രാർഥ കളത്രാദി സംഗമ—
മെത്രയുമല്പകാലസ്ഥിതമോർക്കനീ.''

ഭാഷയിൽ മാത്രമല്ല സമൂഹത്തിലും എഴുത്ത
ച്ഛൻ വിപ്ലവകാരിയായിരുന്നു. ജനങ്ങളുടെ ധർമ്മ
ബോധമുയർത്തി സമൂഹത്തെ ശുദ്ധീകരിക്കാൻ എഴു
ത്തച്ഛൻ കവിത ഉപയോഗപ്പെടുത്തി. അതിനു പാ
കത്തിലുള്ള ലളിതഗംഭീരമായ കിളിപ്പാട്ടു പ്രസ്ഥാനം
അദ്ദേഹം വളർത്തിയെടുത്തു. അദ്ധ്യാത്മരാമായണ
വും മഹാഭാരതം കിളിപ്പാട്ടും എല്ലാം കേരളീയഭവനങ്ങ
ളിലും പ്രതിധ്വനിക്കാൻ തുടങ്ങി.

പാട്ട് : ''സകല ശുക കുല വിമല തിലകിതകളേബരേ
സാരസ്യ പീയൂഷ സാരസർവ്വസ്വമേ
കഥയമ്മ കഥയമ്മ കഥകളതിസാദരം
കാകുൽസ്ഥ ലീലകൾ കേട്ടാൽ മതി വരാ.''

നരേഷൻ: സാധാരണക്കാരുടെ ഈ കവിതാരീതിക്കും കലാരൂപങ്ങൾക്കും സമാന്തരമായി കുറെ സവർണ്ണകലാരൂപങ്ങളും അന്ന് നിലനിന്നിരുന്നു. കൂടിയാട്ടവും കൂത്തും കഥകളിയും അക്കൂട്ടത്തിൽപെടും. പുനം നമ്പൂതിരിയുടെ രാമായണം ചമ്പുവിലെ ഒരു ഭാഗം പത്താം ക്ളാസിൽ പഠിക്കാനുള്ളത് ചാക്യാർകൂത്ത് ആയിട്ട് അവതരിപ്പിച്ചാൽ എങ്ങനെയിരിക്കുമെന്നുനോക്കാം.

—ചാക്യാർ വന്ന് കൂത്ത് തുടങ്ങുന്നു—

"എങ്കിലോ പണ്ട് സൂര്യവംശാലങ്കാര ഭൂതനായിരിക്കുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ, ലക്ഷ്മണകുമാരനോടും വിശ്വാമിത്രമഹർഷിയോടുംകൂടി യാഗരക്ഷാർത്ഥം വനത്തിലേക്ക് പോയവാറ്, അലറിയടുത്ത രാക്ഷസകുലേശ്വരിയായിരിക്കുന്ന താടകയെ വധിച്ച്, നിശാചര കുലനിഗ്രഹം തുടങ്ങിക്കഴിഞ്ഞതിനുശേഷം ഭഗവാൻ ഗൗതമമഹർഷിയുടെ ആശ്രമത്തിലെത്തിയ സമയത്തിങ്കൽ ...

ഭക്ത്യാ മുഖ്യാശ്രമത്തിൻ മഹിമയുമവിടെച്ചേർന്നനാനാമുഖീനാം
വൃത്തിം വിധ്വസ്തദോഷാമപി നിയമശമ ശ്രേയസിം കണ്ടൊരോന്നേ
അത്യന്താശ്ചര്യ കൗതൂഹല ഭരിതമനാ രാഘവഃ ശൗര്യഭാജാ—
മുത്തംസം തത്ര സൗമിത്രിയൊടു കുതുക മാപാ ഭയന്നാബഭാഷേ...."

"കുമാരനായിരിക്കുന്ന ശ്രീരാമചന്ദ്രൻ ഗൗതമമഹർഷിയുടെ ആശ്രമത്തിലേക്കങ്ങനെ ആദ്യമായി കടന്നു

വരികയാണ്. ആരൊക്കെയാണ് കൂടെ എന്നാണെങ്കിൽ മഹർഷിയായിരുന്ന വിശ്വാമിത്രൻ, പിന്നാലെ കാന്തികൊണ്ട് ജ്യേഷ്ഠനെ തോല്പിക്കും വണ്ണം അത്ര പ്രഭയുള്ള അനുജൻ ലക്ഷ്മണകുമാരൻ. നേരെ അവരങ്ങനെ മുഖ്യാശ്രമത്തിലേക്ക് കടക്കുകയാണ്. എങ്ങനെയാണ് കടക്കുന്നത് എന്നാണെങ്കിൽ, "ഭക്ത്യാ മുഖ്യാശ്രമത്തിൻ...." വളരെ ഭക്തിയോടുകൂടിയാണ്. അല്ലാണ്ട് അമ്പട ഞാനേ എന്ന മട്ടിൽ ഞെളിഞ്ഞ് അങ്ങട്ട് കേറിച്ചെല്ലുകയായിരുന്നില്ല. ശ്രീരാമചന്ദ്രനാണെങ്കിലോ? അയോധ്യാധിപതിയായ ദശരഥചക്രവർത്തിയുടെ മൂത്തപുത്രൻ. അടുത്ത കിരീടാവകാശി. ലോകൈകവീരൻ. എന്നിട്ടും വളരെ വിനയത്തോടെയാണ് കടന്നു വന്നിരിക്കുന്നത്. ഇന്ന് ഇവിടിരിക്കുന്ന ചില കൂട്ടരായിരുന്നെങ്കിലോ?....

ഇത്രയുമാകുമ്പോഴേക്ക് കാഴ്ചക്കാരായി വന്നിരുന്നവർ തൊട്ടപ്പുറത്ത് തുള്ളലാരംഭിക്കുന്നതു കണ്ട് അങ്ങോട്ട് പോകുന്നു.

"അബദ്ധങ്ങളൊന്നും കാട്ടാതിരിക്കേണ, മനുജന്മാർ
അവസ്ഥാനങ്ങളിൽ ചെന്നു ചാടിയാൽ ദൂഷണമുണ്ടാം
എനിക്കേതു മബദ്ധങ്ങൾ വരികയില്ലൊരേടത്തും
കനക്കേടും വരത്തില്ലെന്നനുജന്മാർ ധരിക്കേണം
അനങ്ങാതെന്നുടെ പിമ്പേ നടന്നു പോന്നു കൊള്ളേണം
അനർത്ഥങ്ങളാർക്കുമില്ലെന്നാലപമാനം വരാനില്ല."
"ഇത്ഥം പറഞ്ഞു സുയോധനവീരൻ—ചിത്തം
തെളിഞ്ഞു നടന്നു തുടങ്ങി

പിമ്പിൽ നടക്കുന്ന തമ്പിമാരെല്ലാം— മുമ്പിൽ—നട
ക്കുന്ന ചേട്ടനപ്പോലെ
ചന്തത്തിലുള്ളൊരു പട്ടുമുയർത്തി—കുന്തിച്ചു കു
ന്തിച്ചു യാത്ര തുടങ്ങി''

നരേഷൻ: ശക്തമായ സാമൂഹ്യവിമർശനം നടത്തിയിരുന്നുവെങ്കിലും ചാക്യാർകൂത്ത് ഒരു ക്ഷേത്രകലയായി വളർച്ചമുട്ടി. സാമൂഹ്യജീവിതത്തിലെ പുഴുക്കുത്തുകൾക്കെതിരെ ആക്ഷേപ ഹാസ്യത്തിൻെറ അമ്പുകൾ തൊടുത്ത ജനകീയ കവിയായിരുന്നു കുഞ്ചൻ നമ്പ്യാർ. സമൂഹത്തെ ശുദ്ധീകരിക്കാൻ കവിതയെയും കലയെയും അദ്ദേഹം ഉപയോഗപ്പെടുത്തി. നമ്മുടെ കാലഘട്ടത്തിലും ഇതുപോലെ സമൂഹത്തിലെ ഉച്ചനീചതങ്ങൾക്കും അനീതികൾക്കുമെതിരെ കവിതയെഴുതിയ മഹാകവികളുണ്ടായിരുന്നു. അവരിൽ എല്ലാം കൊണ്ടും മുമ്പനായിരുന്നു മഹാകവി കുമാരനാശാൻ.

''കാലം വൈകിപ്പോയി കേവല മാചാര
നൂലുകളെല്ലാം പഴകിപ്പോയി
കെട്ടിനിറുത്താൻ കഴിയാത്ത ദുർബല
പ്പെട്ട ചരടിൽ ജനതനില്ക്കാ—
മാററുവിൻ ചട്ടങ്ങളെ സ്വയ;മല്ലെങ്കിൽ
മാററുമതുകളീ നിങ്ങളെത്താൻ''

നരേഷൻ: അസ്വാതന്ത്ര്യത്തിൻെറയും ജാതിമതവർഗീയചിന്തകളുടെയും കൂരിരുട്ടിൽ ഒരു മിന്നാമിനുങ്ങിൻെറ അല്പവെളിച്ചംപോലും ഇരുട്ടുകീറുന്ന വജ്രസൂചിപോലെ, തങ്കമുരച്ച രേഖപോലെ, പ്രയോജന

പ്പെടുമെന്ന് ഉദ്ബോധിപ്പിച്ച അദ്ദേഹത്തിൻെറ വരികൾ എട്ടാംക്ലാസിൽ പഠിക്കാനുള്ളത് ശ്രദ്ധിക്കുക:

''ഇരിക്കൊലാപൊങ്ങുക വിണ്ണിലോമനേ
ചരിക്കനീ മിന്നിമിനുങ്ങിയങ്ങനെ
വരിഷ്ഠമാം തങ്കമുരച്ചപോൽ
ഇരുട്ടുകീറുന്നൊരു വജ്രസൂചിപോൽ''

നരേഷൻ: ആധുനിക കവിത്രയം എന്നറിയപ്പെട്ട ആശാനും വള്ളത്തോളും ഉള്ളൂരും കവിതയെഴുതിയ കാലഘട്ടം സ്വാതന്ത്ര്യസമരത്തിൻേറതായിരുന്നു. ചുററുപാടും നടക്കുന്ന സമരങ്ങളുടേയും ദേശീയബോധത്തിൻെറയും ആവേശമുൾക്കൊണ്ടുകൊണ്ട് മഹാകവി വള്ളത്തോൾ ഇങ്ങനെ പാടി.

''ഭാരതമെന്നപേർ കേട്ടാലഭിമാന
പൂരിതമാകണമന്തരംഗം
കേരളമെന്നു കേട്ടാലോ തിളയ്ക്കണം
ചോര നമുക്കു ഞരമ്പുകളിൽ''

നരേഷൻ: ഇംഗ്ലീഷുകാരുടെ ഭരണവും വിദ്യാഭ്യാസവും നമ്മുടെ അടിമത്തത്തെ അരക്കിട്ടുറപ്പിക്കുകയേയുള്ളു എന്ന് മനസ്സിലാക്കിയ വള്ളത്തോൾ മാതൃഭാഷയുടെ മഹത്വം ഇങ്ങനെ ചൂണ്ടിക്കാട്ടുന്നു.

''മററുള്ള ഭാഷകളൊക്കെയും ധാത്രിമാർ
മർത്ത്യന്നു പെററമ്മ തൻഭാഷതാൻ
എത്ര വിദേശഭാഷാഭിജ്ഞനാകിലും
മർത്ത്യന്നു തൻ ഭാഷയൊന്നു കൊണ്ടേ
ശക്തിയുണ്ടായ് വരൂ ശക്തിമത്താകിയ
ഹൃദ്വികാരത്തെ വെളിപ്പെടുത്താൻ''

നരേഷൻ : സ്നേഹത്തിനും ലോകസാഹോദര്യത്തിനും വേണ്ടി ഉറക്കെപ്പാടിയ ഉള്ളൂരിൻെറ വരികൾ പത്താം ക്ലാസിൽ നിങ്ങൾക്കു പഠിക്കാനില്ലെ, കേൾക്കൂ.

"ഒരച്ഛനമ്മയ്ക്കു പിറന്നമക്കൾ—ഓർത്താലൊ
രൊററത്തറവാട്ടുകാർ നാം
നാഥൻെറ മുററത്തു വിളങ്ങിടുന്ന—നന്മുന്തിരി
ക്കൊത്തു മനുഷ്യവർഗം
ആർത്തസ്വരം കേൾപ്പൊരു കാതുകാത് കാരുണ്യ
മാർന്നീടിന ദൃഷ്ടി ദൃഷ്ടി
സാന്ത്വോക്തിയോതീടിന വാക്ക് വാക്ക് സാധു
ക്കളെത്താങ്ങിന ബാഹു ബാഹു."

ഇന്ത്യയിൽ സാഹിത്യത്തിൽ നോബൽ സമ്മാനം കിട്ടിയ ഒരു കവിയുണ്ട്—രവീന്ദ്രനാഥ ടാഗോർ. ടാഗോറിൻെറ ഗീതാഞ്ജലി എന്നകവിതയ്ക്കാണ് ആ സമ്മാനം കിട്ടിയത്. ബംഗാളിഭാഷയിലെഴുതിയ ഗീതാഞ്ജലി മലയാളത്തിലേക്ക് വിവർത്തനം ചെയ്തത് മഹാകവി ജി. ശങ്കരകുറുപ്പാണ്. ഗീതാഞ്ജലിയിലെ വരികൾ ദാ കേൾക്കൂ.

ഭജനം പൂജനമാരാധനയും സാധനയും ഹേ നിർ
ത്തുക സാധോ
നിജദേവാലയ മൂലയിലെന്തിനിരിക്കുന്നൂ നീ രു
ദ്ധ കവാടം
നിഭൃതമിരുട്ടിൽ നിഗൂഢമിരുന്ന നീ ധ്യാനി
ക്കും ദൈവതമവിടെ
നിലകൊൾവീല; നിമീലിതലോചനമൊന്നു തുറ
ക്കൂ; നന്നായ് നോക്കൂ.
കരിനില മുഴുമാക്കർഷകരോടും, വർഷംമുഴുവൻ
വഴി നന്നാക്കാൻ

പെരിയ കരിങ്കൽപാറ നുറുക്കി നുറുക്കിയൊരു
ക്കും പണിയാളരൊടും
എരിവെയിലത്തും പെരുമഴയത്തും ചേർന്നമരു
ന്നൂ ദൈവം മണ്ണാർ–
ന്നിരുകൈകളിലും കൂടെച്ചെളിയിലിറങ്ങൂകളയൂ
ശുഭ്രം വസ്ത്രം.

അതെ, മണ്ണു പുരണ്ട പണിക്കാരുടെ കൈകളിലാണ് ദൈവവും കലയും ജീവിതവും എല്ലാം. ഭൂമിയെ പുഷ്പവതിയാക്കുന്ന കലപോലെ മറെറാരു സർഗ വ്യാപാരം മനുഷ്യനില്ലെന്ന് കയ്പവല്ലരി എന്ന കവിതയിലൂടെ വൈലോപ്പിള്ളി ഓർമ്മിപ്പിക്കുന്നു. എട്ടാം ക്ലാസിലെ പഠിക്കാനുള്ള കവിതയിൽനിന്ന്:

“പണ്ടുതൊട്ടിന്നോളവും ഈമലനാട്ടിൻ കുന്നിൻ–
പള്ളയും കാടും വെട്ടി നിരത്തി തണ്ണീർ തേവി
വയലും തോപ്പും കായ്പൂന്തോട്ടവും വിരിയിച്ച
വലിയോർകളാം വീരപൂർവ്വികരുടെ രക്തം
ഉണരുന്നല്ലോ വീണ്ടും നമ്മളിലന്നേരം നാ–
മണയുന്നല്ലോ തിര്യെ നമ്മാം തൻ തറവാട്ടിൽ....
ഉർവിയെ പുഷ്പിപ്പിക്കും കലപോൽ നമുക്കത്ര
നിർവൃതികരം സർഗവ്യാപാരമുണ്ടോ മന്നിൽ.

○

വില ഒരു രൂപ



കേരള
ശാസ്ത്ര സാഹിത്യ
പരിഷത്ത്

KSSP, BUJ 88/3/4k

Social Scientist Press, Tvm Tel: 68502